# ഇൻറർനാഷണലിന് നൂറുവയസ്സ്

( 5 -ാം പേജിൽ നിന്നും തുടർച്ച)

വിപ്ളവസങ്കീർത്തനമാണ്. 1910 സെപ്റ്റംബറിൽ കോപ്പൻഹേഗനിൽ ചേർന്ന ഇൻറർനാഷണൽ കോൺഗ്രസ് സാർവദേശീയ ഗാനത്തെ അംഗീകരിച്ചു. 1917 മുതൽ 1941 വരെ സോവിയറ്റുയൂണിയൻെറ ദേശീയഗാനം അതായിരുന്നു. അതിനുശേഷം അത് കമ്മ്യൂണിസ്റ്റ് ഇൻറർനാഷണൽ ആയി.

യൂ ജിൻ പോട്ടിയറുടെ മകളുടെ മകൾ മാർഗരറ്റ് എക്കേർറ്റ് മുത്തച്ഛനെക്കുറിച്ചുള്ള ഓർമ്മകളുമായി തെക്കുപടിഞ്ഞാറൻ ഫ്രാൻസിലെ ലിസ്ൽ-സുർ-റ്റാൺ ഗ്രാമത്തിൽ ഇപ്പോഴും ജീവിച്ചിരിക്കുന്നു. തലമുറകളായി ബൂർഷ്വാസിയെ വിറപ്പിക്കുകയും തൊഴിലാളികളുടെ സിരകളിൽ തീ കൊളുത്തുകയും ചെയ്തുകൊണ്ടിരിക്കുന്ന ഇൻറർനാഷണൽ രചിച്ച മുത്തച്ഛനെ സ്മരിച്ച് ആ എൺപത്തഞ്ചുകാരി അഭിമാനം കൊള്ളുന്നു. കാഴ്ചശക്തി തീരെ കുറഞ്ഞുവരുന്നതുകൊണ്ട് ഇക്കഴിഞ്ഞ ജൂൺ മാസത്തിൽ കിഴക്കൻ ബെർലിനിൽവച്ച് ഇൻറനാഷണലിൻെറ നൂറാണ്ടാഘോഷം നടന്നപ്പോൾ ക്ഷണനമുണ്ടായിരുന്നെങ്കിലും അതിൽ പങ്കെടുക്കാൻ മാർഗരറ്റ് എക്കേർറ്റിന് കഴിഞ്ഞില്ല. തൻെറ ജീവിതത്തിലെ ഏറ്റവും മഹത്തായ അനുഭവമായി അവർ കരുതുന്നത് 1970-ൽ അവർക്ക് തരപ്പെട്ടുകിട്ടിയ മോസ്ക്കോ സന്ദർശനമാണ്. മേയ്ദിനാഘോഷത്തിൻെറ ഭാഗമായി നടന്ന ഒരു റേഡിയോ ക്വിസ് മത്സരത്തിൽ പങ്കെടുത്തു വിജയിച്ചതിനായിരുന്നു, അത്. ഒരൊറ്റ ചോദ്യത്തിനേ മാർഗരറ്റ് എക്കേർറ്റ് മറുപടികൊടുത്തുള്ളൂ. "മെയ് ഒന്നാംതീയതി മോസ്ക്കോയിലായിരിക്കണമെന്ന് നിങ്ങൾ ആഗ്രഹിക്കുന്നതെന്തുകൊണ്ട്?"—അതായിരുന്നു ചോദ്യം. "എൻെറ മുത്തച്ഛൻ എഴുതിയ ഇൻറർനാഷണൽ, റെഡ്സ്ക്വയറിൽ റഷ്യൻഭാഷയിൽ പാടുന്നത് എനിക്കു കാതുകുളിർക്കെ കേൾക്കണം"—മാർഗരറ്റ് എക്കേർറ്റിൻെറ ഉത്തരം അതായിരുന്നു. സ്നേഹോഷ്മളമായ സ്വീകരണമായിരുന്നു മോസ്ക്കോയിലും ലെനിൻഗ്രാഡിലും മാർഗരറ്റ് എക്കേർറ്റിന് അന്ന് ലഭിച്ചത്.

---

## അഗ്നിജ്വാലകളിൽ വസന്തം വിരിയിക്കുന്ന കവി

( 7 -ാം പേജിൽ നിന്നും തുടർച്ച)

ക്കുകയാണ് ചെയ്യുന്നത്.

സാഹിത്യഅക്കാദമി സെക്രട്ടറി എരുമേലി പരമേശ്വരൻപിള്ളയാണ് സ്വാഗതമാംശംസിച്ചത്. മുല്ലനേഴിയും പുരോഗമന പ്രസ്ഥാനവും തമ്മിലുള്ള ബന്ധം ഊന്നിപ്പറയവെ, അഗ്നിജ്വാലകളിൽ വസന്തം വിരിയിക്കുന്ന കവിയാണ് അദ്ദേഹമെന്നു എരുമേലി പറഞ്ഞു. ബഹുജനങ്ങളുമായുള്ള തൻെറ ഉറ്റബന്ധം നിലനിറുത്തിക്കൊണ്ട്, കൂടുതൽ ഉയരങ്ങളിലേക്ക് സഞ്ചരിക്കാൻ മുല്ലനേഴി പ്രാപ്തനാകട്ടെ എന്ന് എരുമേലി ആശംസിച്ചു.

മുല്ലനേഴിയുടെ അടുത്ത സുഹൃത്തുക്കളായ മാടമ്പ് കുഞ്ഞുകുട്ടൻ, മാമ്പുഴ കുമാരൻ, മണമ്പൂർ രാജൻബാബു, പി. ശ്രീധരൻ, ഇയ്യങ്കോട് ശ്രീധരൻ, തുടങ്ങിയവർ പ്രഥമ സമാഹാരത്തിനും കവിക്കും ആശംസകൾ അർപ്പിക്കാൻ എത്തിയിരുന്നു. പ്രൊ. പി. കൃഷ്ണകുമാർ, അശോകൻ ചരുവിൽ, സിവിക് ചന്ദ്രൻ, വി.ജി. തമ്പി, സി.വി. ശ്രീരാമൻ, വി.പി. വാസുദേവൻ, പി.കെ.എ. റഹിം, ബാലചന്ദ്രൻ വടക്കേടത്ത്, കല്പറ്റ ബാലകൃഷ്ണൻ തുടങ്ങി സാംസ്കാരിക രംഗത്തെ ശ്രദ്ധേയരായ പല വ്യക്തികളും ചടങ്ങിൽ പങ്കെടുത്തു.

---

( 9 -ാം പേജിൽ നിന്നും തുടർച്ച)

ഭാഷ ഉപയോഗിച്ച് ഹാസ്യത്തിന് ഒരു സവിശേഷമായ മാനം നൽകാൻ കവിക്ക് കഴിയും. ഇത് കവിതയുടെ സാഹിത്യപരമായ കടമ നിർവഹിക്കുന്നു. ഉന്മൂലനം ചെയ്യപ്പെടേണ്ട നിരവധി വർത്തമാനകാല വൈകൃതങ്ങളെ കാവ്യാസാദനത്തിലൂടെ അനുവാചകരുടെ ശ്രദ്ധയിൽപെടുത്തി ഈ കവിതകൾ അവരുടെ സാമൂഹികമായ കടമ നിർവഹിക്കുന്നു.

വാസ്തവത്തിൽ ഇന്നത്തേത് എൻെറ കവിതയുടെ വികാസത്തിൽ രണ്ടാംഘട്ടമാണ്. വളരെ സാവധാനത്തിൽ ഞാൻ അറിയാതെ തന്നെ അതിൽ എത്തിച്ചേരുകയാണുണ്ടായത്. ആ പരിണാമം ഞാൻ വിവരിക്കാം. 'നെല്ല്' ആ പുതിയ പാതയിലെ ഒന്നാംനാഴികക്കല്ലാണ്. ഒരുങ്ങിയിറങ്ങിയ പാർട്ടിപ്രവർത്തകനൊന്നുമല്ലെങ്കിലും കുന്നു കൂടുന്ന ധനാഢ്യതതട്ടി നിരത്താമെന്നുള്ള പുരോഗമന ചിന്ത എൻെറ ഉള്ളിലും വന്നുപററി. ആ പ്രതീക്ഷക്ക് വക നൽകിയത് കമ്മ്യൂണിസ്ററ് പാർട്ടിയുമായിരുന്നു. ആ കമ്മ്യൂണിസ്ററ് പാർട്ടിയാകട്ടെ രണ്ടായിപിളർന്ന് പൊതു ശത്രുവിനെ മറന്ന് തമ്മിൽത്തമ്മിൽ കുന്തമെറിയാൻ തുടങ്ങിയപ്പോൾ ഞാൻ 'ഉൾപ്പാർട്ടിയുദ്ധം' എന്ന കവിതയെഴുതി. നേരം വെളുത്തെന്നും വെളുത്തില്ലെന്നും രണ്ടടയ്ക്കാപ്പക്ഷികൾ എന്ന് ഒരു ഗാനം ഞങ്ങളുടെ നാട്ടിലുണ്ടായിരുന്നു. അതിന് കഥാരൂപം നൽകി നട്ടുച്ചയ്ക്ക് ഒരു മടയൻ പക്ഷിയെയും മടിയൻ പക്ഷിയേയും കൊണ്ടുവന്ന് തർക്കിപ്പിക്കുന്നതാണ് ഈ കവിത. ഈ പ്രതിരൂപാത്മകത കവിത അന്ന് പ്രത്യേകം ശ്രദ്ധിക്കപ്പെട്ടു. ഉന്നതനായ ഒരു പാർട്ടിപ്രവർത്തകൻ വഴിയിൽ പിടിച്ചുനിർത്തി എൻെറ കവിത ഉദ്ധരിച്ച് ഇതെല്ലാം ഞങ്ങളുടെ ഹൃദയഗതികളാണ് എന്നു പറഞ്ഞ് അഭിനന്ദിക്കുകയുണ്ടായി. അതെനിക്ക് വലിയ അദ്ഭുതമായിരുന്നു.

---

( 6 -ാം പേജിൽ നിന്നും തുടർച്ച)

യിട്ടുണ്ട്. സുകുമാർ റോയിയെക്കുറിച്ച് പ്രസിദ്ധ സംവിധായകനായ സത്യജിത്റേ എടുത്ത ചിത്രത്തിൻെറ പ്രൊഡ്യൂസർ ഗവൺമെൻറാണ്. മറ്റൊരു മുപ്പതിലധികം ഫിലിമുകളും ഗവൺമെൻറ് നിർമ്മിച്ചു.

ചോദ്യം: ഇടതുപക്ഷമുന്നണി ഗവൺമെൻറ് അധികാരത്തിൽ വന്ന ഉടനെതന്നെ ഫിലിം നിർമ്മാണ രംഗത്തേക്ക് കടക്കുകയുണ്ടായല്ലോ. അവാർഡ് വാരിക്കൂട്ടിയവയുൾപ്പെടെ ഒട്ടേറെ പടങ്ങൾ ഗവൺമെൻറ് നിർമ്മിക്കുകയും ചെയ്തു. എന്നാൽ അടുത്ത കാലത്തായി ഗവൺമെൻറ് നിർമ്മിക്കുന്ന പടങ്ങളുടെ എണ്ണം കുറഞ്ഞുവരുന്നതായി തോന്നുന്നു. എന്താണതിനു കാരണം? പ്രദർശന സൗകര്യം കുറവായതാണോ?

ഉത്തരം: ഹ്രസ്വചിത്രങ്ങളും ഡോക്യുമെൻററികളും കഥാചിത്രങ്ങളും നിർമ്മിക്കുന്നതിൽ ഗവൺമെൻറിൻെറ നേരിട്ടുള്ള പങ്കാളിത്തം തുടരുകയാണ്. ശ്രദ്ധേയമായ നിലയിലുള്ള ഒരു 'ടേക്ക് ഓഫി'ന് ചലച്ചിത്ര വ്യവസായത്തെ സഹായിക്കുകയെന്ന ലക്ഷ്യത്തോടെ പശ്ചാത്തല സൗകര്യങ്ങളുടെ പൂർത്തീകരണത്തിനാണ് ഞങ്ങളിപ്പോൾ ഊന്നൽ നൽകുന്നത്. സ്വന്തം ഫിലിം വിതരണം ചെയ്യുന്നതിന് ഒരു തരത്തിലുള്ള പ്രയാസവും സംസ്ഥാന ഗവൺമെൻറിന് നേരിടേണ്ടി വന്നിട്ടില്ല.

ചോദ്യം: താങ്കളുടെ ഡിപ്പാർട്ടുമെൻറിനു വേണ്ടി 1988-89ലേക്ക് തയ്യാറാക്കിയ ബജറ്റിൽ സംസ്കാരത്തിൻെറ വിവിധ മേഖലകളിൽ സംസ്ഥാനത്ത് ഒരു പുതിയ ഉണർവ് സൃഷ്ടിക്കപ്പെട്ടിട്ടുണ്ടെന്ന് താങ്കൾ അവകാശപ്പെട്ടു. എങ്ങനെയാണത് സൃഷ്ടിക്കപ്പെട്ടത്?

ഉത്തരം: കഴിഞ്ഞ ഒന്നേകാൽ കൊല്ലമായി കലാ-സാംസ്കാരിക രംഗത്തെ വികസന പ്രവണത ശക്തിപ്പെടുത്തുകയും ആസൂത്രിതമായ നിലയിൽ പുത്തൻ നീക്കങ്ങൾ നടത്തുകയും ചെയ്തു. സംസ്ഥാനത്തൊട്ടാകെ എല്ലാ തലങ്ങളിലും ആരോഗ്യകരമായ സാംസ്കാരിക പ്രവണതകൾ പ്രസരിപ്പിക്കുന്നതിന് സംസ്ഥാന സംഗീത-നാടക-പെയിൻറിംഗ്-നാടൻ കലാ അക്കാദമികളും ബംഗാളി-ഉറുദു അക്കാദമികളും ഇതര ഭാഷാ അക്കാദമികളും തീവ്രയത്നം നടത്തി. വിവിധ ജനവിഭാഗങ്ങളുടെ സമ്പന്നവും വൈവിദ്ധ്യപൂർണ്ണവുമായ സാംസ്കാരിക പൈതൃകം നിലനിറുത്താനും മുമ്പോട്ടുകൊണ്ടുപോകാനും കഠിനശ്രമങ്ങളാണ് നടന്നുകൊണ്ടിരിക്കുന്നത്. സാംസ്കാരിക രംഗത്തെ പ്രതിഭകൾക്ക് ഗവൺമെൻറ് ഉത്തേജനം നൽകുന്നു. പ്രതിസംസ്കാരത്തിൻെറ ഭീഷണിയെ ഊർജ്ജസ്വലതയോടെ ചെറുക്കുന്നു. എങ്കിലും എന്തെങ്കിലും വ്യാമോഹത്തോടുകൂടിയല്ല ഞങ്ങൾ പ്രവർത്തിക്കുന്നത്. ആരോഗ്യകരമായ സാംസ്കാരിക നയം പ്രോത്സാഹിപ്പിക്കുന്നതിനുള്ള നിരന്തര പരിശ്രമം തുടരും.

ചോദ്യം: നാടക അക്കാദമിയുടെ പ്രവർത്തനങ്ങൾ എന്തൊക്കെയാണ്?

ഉത്തരം: 1987-ൽ സ്ഥാപിതമായ നാടക അക്കാദമി ക്ളാസ്സിക്കലും ആധുനികവുമായ നാടകങ്ങളുടെ വിവിധ രൂപങ്ങളെക്കുറിച്ച് ചർച്ചകൾ സംഘടിപ്പിക്കുന്നതിൽ സജീവമാണ്. അക്കാദമി പരിശീലന കളരികളും നടത്തുന്നു. തിയേറ്റർ രംഗത്തെ അതികായന്മാർ ഈ കളരികളിൽ ക്ളാസ്സെടുക്കുന്നു. വിവിധ നാടക സംഘങ്ങൾക്ക് അക്കാദമി ധനസഹായം നൽകുന്നു. നല്ലൊരു ലൈബ്രറിയും അക്കാദമിക്കുണ്ട്.



678



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഒരു ചെറുപ്പക്കാരി ജോലി തേടി ഒരാപ്പീസിൽ ചെന്നു. പക്ഷേ ഓഫീസ് ക്ളാർക്ക് അവളെ അധികാരികളുടെ അടുത്തേക്കു കടത്തിവിടുകില്ല. അങ്ങനെ നൈരാശ്യത്തിൽപ്പെട്ട് എന്തുചെയ്യണമെന്നറിയാതെ അവൾ അവിടെ നിന്നപ്പോൾ ഒരാൾ ഒരുപദേശം നല്കി. ''നിനക്ക് ഈ ലോകത്ത് കഴിഞ്ഞുകൂടണമെന്നുണ്ടോ? എങ്കിൽ പുരുഷന്മാരുടെ മുഖത്തുനോക്കി അവർ സുന്ദരന്മാരാണെന്നു പറയൂ. അവരതു വിശ്വസിക്കും. ഏറ്റവും വിരൂപനായവൻപോലും ഹൃദയത്തിൽ സൗന്ദര്യത്തോടുള്ള ബന്ധം വച്ചുപുലർത്തുന്നുണ്ട്. നീ പുരുഷനോട് 'നിങ്ങൾ സുന്ദരനാണെ'ന്നു പറയുമ്പോൾ ജീവിതത്തിലാകെ അവൻ ആന്തരമായി കേട്ടുകൊണ്ടിരുന്ന ഒരു ശബ്ദം ബാഹ്യമായി കേൾക്കുകയാണ്. താൻ എത്ര വിരൂപൻ എന്ന് അവൻ വിചാരിച്ചുകൊണ്ടിരുന്നു എന്നത് ഇരിക്കട്ടെ. ഒരു തരുണി അവനോട് 'നിങ്ങൾ എത്ര സുന്ദരൻ' എന്ന് പറഞ്ഞാലുടനെ അവൻ അവളെ പിടിച്ചെടുത്ത് ഉരുക്കുകൊളുത്തുകൾ കൊണ്ട് സ്വന്തം ഹൃദയത്തോടു ബന്ധിപ്പിക്കും. കൂനനോട് 'നിങ്ങൾ വിശാലഹൃദയനാ'ണെന്നും വെള്ളിക്കണ്ണനോട് 'നിങ്ങൾ ധീരനാ'ണെന്നും പറയുന്ന പെണ്ണുങ്ങളുണ്ട്. അതുകൊണ്ട് ഒരു ഫലവുമില്ല. 'നിങ്ങൾ സുന്ദരനാണെ'ന്ന് നീ പറയുന്നതു കേൾക്കാനാണ് പ്രസിഡൻറ് അകത്തിരിക്കുന്നത്. അതു പറയുമെങ്കിൽ നിനക്ക് അകത്തേക്ക് ചെല്ലാനുള്ള അനുമതികിട്ടും.'' ചെറുപ്പക്കാരി ഈ ഉപദേശം സ്വീകരിച്ചു. ചിമ്പൻസിയെപ്പോലിരിക്കുന്ന ക്ളാർക്ക് വന്നപ്പോൾ ''നിങ്ങൾ എത്ര സുന്ദരൻ'' എന്ന അവൾ പറഞ്ഞു. അയാൾ ആദ്യം പ്രതിഷേധിച്ചെങ്കിലും പിന്നീട് അതിൽ വീണുപോയി. ഇങ്ങനെ അവൾ വൈസ് പ്രസിഡൻറിനെയും പ്രസിഡൻറിനെയും വീഴ്ത്തി. ചെയർമാൻ അവൾ നില്ക്കുന്നിടത്ത് എത്തി. ''ഹാ അദ്ദേഹമെത്ര സുന്ദരൻ'' എന്ന് അവൾ പറഞ്ഞു. അവിവാഹിതനായ അയാളും വീണു. അവൾ ജോലി നേടി. ചെയർമാൻെറ ഭാര്യയായി.

ഫ്രഞ്ച് നാടകകർത്താവ് ഷാങ് ഷീറോദൂ (Jean Giraudoux 1882-1944) എഴുതിയ ഒരു ഏകാങ്കനാടകത്തിൻെറ സാരമാണിത്. സ്ത്രീകൾ ഇങ്ങനെ പറയുമോ എന്ന് സംശയിക്കുന്നവരുണ്ടാകാം. പറയും, പറയും എന്നാണ് എനിക്കവരെ അറിയിക്കാനുള്ളത്. ഞാനതു കേട്ടിട്ടുണ്ട്. ഞാൻ ജോലി നോക്കിയിരുന്ന ഒരു സ്ഥാപനത്തിലെ ഒരു ചെറുപ്പക്കാരി കഥയെഴുതുമായിരുന്നു. പക്ഷേ പത്രാധിപന്മാർ അവയെല്ലാം നിഷ്കരുണം നിരിച്ചയയ്ക്കും. അങ്ങനെയിരിക്കെ ഷീറോദൂവിൻെറ നാടകത്തിലെ ക്ളാർക്കിനെപ്പോലെ ഒരധ്യാപകൻ അവിടെ 'ട്രാൻസ്ഫ'റായി വന്നു. പത്രത്തിലെഴുത്തുകാരനായ അയാളെ യുവതി സമീപിച്ചു. സാമീപ്യം സൗഹൃദമായി വികസിച്ചപ്പോൾ ഒരുദിവസം അവൾ അയാളോടു ഇങ്ങനെ പറയുന്നത് സ്ക്രീനിൻെറ അപ്പുറത്തിരുന്ന ഞാൻ കേട്ടു. ''സാറിന് മൂന്നു പോയിൻറുകൾ അനുകൂലമായി ഉണ്ട്?'

'എന്താണവ?'

> അറേബ്യൻ സമുദ്രം കേരളക്കരയോളം വന്നെത്തി വ്യാപനം അവസാനിപ്പിക്കുന്നു. വേമ്പനാട്ടു കായൽ എറണാകുളം തുടങ്ങിയ അനേകം സ്ഥലങ്ങളെ തൊട്ടിട്ടു മിണ്ടാതെ നിൽക്കുന്നു. അന്തരീക്ഷം ചക്രവാള രേഖയെ സ്പർശിച്ച് സംതൃപ്തിയടയുന്നു. പക്ഷേ ഐലൻഡ് എക്സ്പ്രസ് ട്രെയിൻ പെരുമൺ പാലംവരെ മാത്രമേ വരുന്നുള്ളൂ. മനുഷ്യൻ നിർമ്മിക്കുന്നവയെല്ലാം അങ്ങനെയാണ്. അനന്തതാവസ്ഥയില്ല. സാഹിത്യത്തിനുമില്ല അനന്തതാവസ്ഥ.

''ങ്ഹൂ. ഞാനത് പറയില്ല.''

''പറയൂ.''

''നിർബന്ധമാണെങ്കിൽ പറയാം. ഒന്ന്: ആകർഷകത്വമുള്ള ശബ്ദം. രണ്ട്: വലിയ കണ്ണുകൾ. മൂന്ന്: ചുരുണ്ടമുടി''

ഈ സംഭാഷണത്തിനുശേഷം രണ്ടാഴ്ച കഴിഞ്ഞപ്പോൾ യുവതിയുടെ കഥ ഒരു വാരികയിൽ അച്ചടിച്ചുവന്നു. ചിമ്പൻസി ആയാലെന്ത്? പെണ്ണുപറഞ്ഞാൽ ചിമ്പൻസി കാമദേവനായി മാറും.

ഈ ബാഹ്യസൗന്ദര്യ പ്രകീർത്തനത്തെക്കാൾ പുരുഷനെ വീഴ്ത്താൻ പറ്റിയ മറ്റൊരു മാർഗ്ഗമുണ്ട്. അയാൾ എഴുത്തുകാരനാണെന്നു കരുതൂ. ''താങ്കളുടെ ഇന്ന കവിത അല്ലെങ്കിൽ ഇന്ന ലേഖനം അതിസുന്ദരമാണ്'' എന്നു പറഞ്ഞാൽമതി. കവിത നാല്ക്കാലിയായിരിക്കും. ലേഖനം വെറും സ്കൂൾ ബോയ് കോമ്പൊസിഷനായിരിക്കും. എങ്കിലും അതു കേട്ട് താൻ ഒരു ചങ്ങമ്പുഴയാണെന്ന് അയാൾ വിചാരിക്കും. അല്ലെങ്കിൽ താനൊരു ഡോക്ടർ ഭാസ്കരൻ നായരാണെന്നു സങ്കല്പിക്കും. രചനകൾ ആത്മാവിൽനിന്നു വരുന്നവയാണല്ലോ. ആത്മാംശങ്ങളായ രചനകളെ കുറ്റപ്പെടുത്തിയാൽ ആർക്കും ഇഷ്ടമാവില്ല. ഏതു സംസ്കാരസമ്പന്നനും വിമർശനത്തിൽ കോപിക്കും. ചിലപ്പോൾ വിമർശകനെ അസഭ്യപദങ്ങൾകൊണ്ടു മൂടും. ഇക്കാരണത്താൽ വിമർശകൻെറ നില കഷ്ടത്തിലാണ്. പത്രാധിപന്മാർ അയാൾക്കു പ്രതിഫലം കൊടുക്കുന്നതിനു പുറമേ ലൈസൻസ്കൂടി നല്കണം. അതിനെ റിസ്ക്ക് അലവൻസെന്നോ ഒബ്സീൻ അലവൻസെന്നോ വിളിക്കാം.

* * *

സ്ത്രീകളോട് ഈ വിദ്യ ഫലിക്കുമോ? ഫലിക്കും, ഫലിക്കും, ഫലിക്കും എന്നു മൂന്നുതവണ എഴുതട്ടെ. പക്ഷേ ഒരു പ്രയാസമുണ്ട്. ''ഓമനേ നീ സുന്ദരിയാണ്'' എന്ന് പലരും അവളോട് മുൻപു പറഞ്ഞിട്ടുണ്ടാകും. അങ്ങനെ പറഞ്ഞു കളിപ്പിച്ചിട്ട് അവന്മാർ മഷിയിട്ടുനോക്കിയാലും കാണാത്ത മട്ടിൽ അപ്രത്യക്ഷരായിരിക്കും. അതുമാത്രമല്ല. അവൾ പൈങ്കിളി നോവലുകൾ വായിക്കുന്നവളാണെങ്കിൽ ഇതേ വാക്യംതന്നെ അവയിലെ നായകന്മാർ പറയുന്നത് പല തവണ കേട്ടിരിക്കും. അങ്ങനെയിരിക്കുമ്പോൾ

ലൈബ്രറിയിലെ രണ്ടു ഷെൽഫുകളുടെ ഇരുളടഞ്ഞ ഭാഗത്തുനിന്നുകൊണ്ട് കാമുകൻ ''തങ്കം നിന്നെക്കാൾ വലിയ സുന്ദരിയെ ഞാൻ കണ്ടിട്ടേയില്ല'' എന്നു പറഞ്ഞാൽ ''ശപ്പൻ, മുട്ടത്തുവർക്കിയുടെയോ കാനം ഈ.ജെ.യുടെയോ നോവലിലെ നായകനെ പ്പോലെയാണ് ഇയാൾ എന്നെ സ്തുതി ക്കുന്നത്'' എന്ന് അവൾ വിചാരിക്കും. അതൊഴിവാക്കാൻ ഒരു മാർഗ്ഗമേയുള്ളൂ. കള്ളംപറയാൻ വേറൊരു കള്ളത്തെ കൂട്ടു വിളിച്ചാൽമതി. ഷെൽഫിലിരിക്കുന്ന പൈങ്കിളി നോവൽ എടുത്തുകൊണ്ടുവന്ന് കാമുകൻ കാമുകിയുടെ കൈയിൽ കൊടുക്കണം. എന്നിട്ട് രണ്ടുപേരും ഈശ്വരവിശ്വാസത്തോടെ അതിൽ കൈയമർത്തി മൂന്നു മിനിറ്റ് മിണ്ടാതെ നില്ക്കണം. അതിനുശേഷം കാമുകൻ ഇങ്ങനെ പറയണം:- ''ഓമനേ മുട്ടത്തുവർക്കിയുടെ ഈ നോവലിലെ നായിക നീലനീലസ്സാരിയുടുത്ത്, പച്ചപ്പച്ച ബ്ളൗസിട്ട്, ചുവന്ന ചുവന്ന കമ്മലിട്ട് റോസാപ്പൂപോലെ റോസാപ്പൂപോലെ റോസ് നിറമാർന്ന ചുണ്ടുകളിൽ വെള്ളി വെള്ളിപ്പുഞ്ചിരിയുമായി നില്ക്കുന്നു. അതു പോലെ നീയും ഇവിടെ നില്ക്കുന്നു. നിന്നെ വേണ്ടപോലെ എനിക്കു കാണാൻ കഴിയാ ത്തത് ഇത് സ്റ്റാക്റും ആയതുകൊണ്ടാണ്. ഇവിടത്തെ ട്യൂബ്‌ലൈറ്റുകൾ കത്താറില്ല ഓമനേ. ഈ നോവലിലെ പൈങ്കിളി നായകൻ പൈങ്കിളി നായികയോട് പറയുന്നു: 'തങ്കം നീ സുന്ദരിയാണ്'. അതുപോലെ ഞാനും നിന്നോടു പറയുന്നു. 'തങ്കം നീ അതിസുന്ദരിയാണ്.'' രണ്ടു കള്ളങ്ങൾ ഒരുമിച്ചു ചേരുമ്പോൾ മൂന്നാമത് ഉണ്ടാകുന്നത് സത്യമാണെന്നു തോന്നലുണ്ടാകും. പെണ്ണ് താനൊരു അതിസുന്ദരിയാണെന്ന് വിചാരിച്ച് ആഹ്ളാദിക്കുകയും ചെയ്യും. ഈ പ്രേമാ വിഷ്കരണം നടത്തുന്നതിന് സഹായം ചെയ്യുമാറ് ലൈബ്രേറിയന്മാർ തോമസ്മാ ന്റെയും ഗോയ്ഥേയുടെയും പോൾവലേറി യുടെയും പൊടിമൂടിയിരിക്കുന്ന ഗ്രന്ഥങ്ങൾ എടുത്തു ദൂരെയെറിയണം. പൈങ്കിളി നോവ ലുകൾ ധാരാളം വാങ്ങി ആ സ്ഥാനങ്ങളിൽ നിറച്ചുവയ്ക്കണം. അതുചെയ്താൽ എന്നെ പ്പോലുള്ളവർ അങ്ങോട്ടുപോകാതെയാവും. പാടച്ചരകീടന്മാർ പ്രേമനാടകങ്ങളെങ്കിലും ആടട്ടെ. ജർമ്മൻ സാഹിത്യം പത്തു പുസ്തക ങ്ങൾ, ഫ്രഞ്ച് സാഹിത്യം പതിനൊന്നു പുസ്തകങ്ങൾ ഇറ്റാലിയൻ സാഹിത്യം ഏഴു പുസ്തകങ്ങൾ, സ്വീഡിഷ് സാഹിത്യം രണ്ടു പുസ്തകങ്ങൾ ഇമ്മട്ടിൽ ഒരു ലൈബ്രറി യെന്തിന്? പൈങ്കിളി നോവലുകളേ നിങ്ങൾ ലൈബ്രറി ഷെൽഫുകളിൽ സ്ഥലംപിടിക്കൂ. കാമുകിമാരെയും കാമുകന്മാരെയും സഹാ യിക്കൂ.

## ഒ.വി. വിജയൻ

കാമുകൻ കാമുകിയെ ആലിംഗനം ചെയ്തു മധുരപദങ്ങൾ പൊഴിക്കുമ്പോൾ അവൻ അവളുടേതാണ്, അവൾ അയാളുടേതാണ്. വസ്തുവിന്റെ ഉടമസ്ഥതയാണ് ഓരോ വ്യക്തിക്കും ഉണ്ടാകുന്നത്. കലാസൃഷ്ടി യെസ്സംബന്ധിച്ച് ഈ ഉടമസ്ഥതയുടെ ബോധം ഉണ്ടായിക്കൂടാ. ഉണ്ടായാൽ അതിന്റെ മഹത്വത്തിനു മങ്ങലേല്ക്കും. അക്രമാസക്ത രായ ജനങ്ങൾ വാതിൽ തല്ലിപ്പൊളിച്ച് അകത്തേക്കു കയറുമ്പോൾ വൃദ്ധനായ രാജാവ് അവശനായി നില്ക്കുന്നതു കാ ണുന്നു. രാജഭക്തി ജയിക്കുന്നു. ആളുകൾ പിറകോട്ടു മാറുന്നു. ഇത് ''മാർത്താണ്ഡ വർമ്മ'' എന്ന നോവലിൽ കാണുമ്പോൾ തിരുവിതാംകൂറുകാരൻ കണ്ണീർ പൊഴിക്കും. കൊച്ചിയിലോ മലബാറിലോ ഉള്ള ആളിന് വലിയ വികാരമൊന്നും ഉണ്ടാവുകയില്ല. തിരുവിതാംകൂറുകാരൻ ആ നോവൽ കാമുകി യെ കാമുകനെന്ന കണക്കേ നെഞ്ചോടു ചേർത്തുവയ്ക്കും. ഇവിടെ നോവൽ ഒരു വസ്തുവാണ്. വസ്തുവായാൽ കലയുടെ ശക്തി കുറയും. ഗോർ വിഡാലിന്റെ അമേരിക്കൻ ചരിത്രത്തെസ്സംബന്ധിക്കുന്ന നോവലുകൾ വായിക്കുമ്പോൾ അമേരിക്ക ക്കാരനുണ്ടാകുന്ന അനുഭവവും ഇതുതന്നെ. അയാൾ ആ നോവലുകളെ വസ്തുക്കളായി കരുതുന്നു. ലെനിനെക്കുറിച്ച മയകോവ്സ്കി പാടുമ്പോൾ ശ്രോതാവിനുണ്ടാകുന്നത് സർ ഗ്ഗാത്മകതെസ്സംബന്ധിച്ച അനുഭവമല്ല. വ സ്തുപ്രതീതിയാണ്. എന്നാൽ ഏതൻ ഫ്യൂ ഗാഡ് 'റോഡ് റ്റു മെക്ക' എന്ന അതിസുന്ദര മായ നാടകത്തിലൂടെ ദക്ഷിണാഫ്രിക്കൻ അനുഭവത്തെ ആവിഷ്കരിക്കുമ്പോൾ അത് (നാടകം) വസ്തുവാണെന്നു നമുക്കു തോന്നു ന്നില്ല. കലാസൃഷ്ടി വസ്തുപ്രതീതിയുള വാക്കാതെ അനുവാചകനിൽ അല്ലെങ്കിൽ ദ്രഷ്ടാവിൽ സർഗ്ഗാത്മക പ്രതീതി ഉണ്ടാ ക്കണം. സർഗ്ഗാത്മകത്വം ഒരു പ്രവാഹമാണ്. അതിന്റെ തുടക്കവും ഒരുക്കവും കാണാൻ വയ്യ. അതുകൊണ്ട് കഥയോ നോവലോ കാവ്യമോ വായിച്ചുകഴിഞ്ഞാൽ ഇനിയും എന്തോ ഉണ്ടല്ലോ എന്നുതോന്നും. അവിടെ യാണ് കലാസൃഷ്ടിയുടെ ഉത്കൃഷ്ടതയി രിക്കുന്നത്. മയകോവ്സ്കിയുടെ ലെനിൻ എന്ന കാവ്യം വായിക്കുമ്പോൾ അദ്ദേഹം പറയാനുള്ളതെല്ലാം പറഞ്ഞു എന്ന തോന്നൽ നമുക്ക്. എന്നാൽ പസ്തർനക്കിന്റെ കാവ്യം വായിച്ചുതീർക്കുമ്പോൾ ഇനിയും പലതുമുണ്ട് എന്ന് തോന്നുന്നു. സർഗ്ഗാത്മക പ്രവാഹത്തി ന്റെ അന്ത്യമുണ്ട് മയകോവ്സ്കിയുടെ കാവ്യത്തിൽ. ആ പരിസമാപ്തിയില്ല പ സ്തർനക്കിന്റെ കാവ്യത്തിൽ.

വായനക്കാരിൽ വസ്തു പ്രതീതി ജനി പ്പിക്കാതെ സർഗ്ഗാത്മകത്വം ജനിപ്പിക്കുന്ന അനുഭവം ഉളവാക്കുന്നു ഒ.വി.വിജയന്റെ ''കാറ്റ് പറഞ്ഞകഥ'' എന്ന ചെറുകഥ (കലാകൗമുദി-ലക്കം 676). ചേട്ടനോട് അനു ജനു തോന്നുന്ന സ്നേഹമാണ് അതിസുന്ദ രമായ ഇക്കഥയുടെ വിഷയം: അത് എത്ര ലളിതമായി, ഹൃദയസ്പർശകമായി കഥാ കാരൻ ആവിഷ്കരിക്കുന്നുവെന്നു മനസ്സി ലാക്കണമെങ്കിൽ കഥതന്നെ വായിക്കണം. ചേട്ടനെയും അനുജനെയും സവിശേഷങ്ങളായ സന്ദർഭങ്ങളിൽ കൊണ്ടുചെന്നിട്ട് വായന ക്കാരിൽ സുഖകരങ്ങളായ പ്രതികരണങ്ങൾ അനായാസമായി ഉളവാക്കുന്നു വിജയൻ. അതോടെ ബോധത്തിന്റെ അതിരുകൾ വികാസംകൊള്ളുന്നു. ആ വികാസം നടന്നു കൊണ്ടിരിക്കെ കഥ അവസാനിക്കുന്നു. 'ഇനിയും ഉണ്ടല്ലോ എന്തൊക്കെയോ' എന്നു നാം വിചാരിച്ചുകൊണ്ട് സർഗ്ഗാത്മക പ്രവാ ഹത്തിലൂടെ ഒഴുകിപ്പോകുന്നു. മലയാള ചെറു കഥയുടെ ശക്തിയും സൗന്ദര്യവും ഞാൻ ഇക്കഥയിൽ കാണുന്നു.

## കാവ്യാഭാസം

ആഫ്രിക്കൻ നേതാവ് ലുമുംബായെ കൊന്ന ദിവസമോ അതിന്റെ അടുത്തദിവസമോ ആണ്. ഒരു മീറ്റിങ്ങിനു പോകാൻ ഞാൻ മഹാത്മാഗന്ധി കോളേജ് പ്രിൻസിപ്പൽ എം.പി.മന്മഥന്റെ മുറിയിലെത്തി. അദ്ദേ ഹമായിരുന്നു സമ്മേളനത്തിന്റെ അധ്യക്ഷൻ. അദ്ദേഹം പറഞ്ഞു:- ഉടനെ പോകാനൊക്കു മെന്നു തോന്നുന്നില്ല. ലുമുംബയുടെ വധത്തിൽ പ്രതിഷേധിച്ച മീറ്റിങ്ങ് കൂടണം, അതിനുശേഷം കോളേജിന് അവധി നല്കണം എന്നൊക്കെ പ്പറഞ്ഞു വിദ്യാർത്ഥികൾ ബഹളം കൂട്ടുക യാണ്. ഇല്ലെങ്കിൽ സ്ട്രൈക്ക് ഉണ്ടാകും. അതുകൊണ്ട് ഒരനുശോചനയോഗം നടത്തി യിട്ടു നമുക്കുപോകാം.'' മീറ്റിങ്ങ് കൂടി. ലുമുംബായുടെ മരണത്തിൽ ക്ഷോഭംപൂണ്ട് പ്രിൻസിപ്പലിനോടു തട്ടിക്കയറിയ വിദ്യാർ ത്ഥിയെത്തന്നെ അദ്ദേഹം ആദ്യമായി പ്രഭാഷണത്തിനു ക്ഷണിച്ചു. വിദ്യാർത്ഥി സഭാവേദിയിൽ കയറിനിന്നു. നെറ്റിയിലെ വിയർപ്പു തുടച്ചു. ചെവികളുടെ പിറകിലൂടെ ഒഴുകിയ സ്വേദജലം കൈലേസ്കൊണ്ട് ഒപ്പിയെടുത്തു. കണ്ണുമിഴിച്ചു സദസ്സിനെ നോ ക്കി. വാക്കുകൾ മാത്രം വരുന്നില്ല പുറത്തേക്ക്. എങ്ങനെവരാനാണ്? ലുമുംബ ആരെന്നു അറിഞ്ഞുകൂടാ. അദ്ദേഹം എന്തുചെയ്തു നാട്ടിനെന്ന് അറിഞ്ഞുകൂടാ. അദ്ദേഹത്തെ കൊന്നത് ആരെന്നുമറിഞ്ഞുകൂടാ. ഒടുവിൽ



ലുമുംബ, ലുമുംബ, ലുമുംബ എന്നു മൂന്നുതവണ പറഞ്ഞിട്ട് വേദിയിൽനിന്നിറങ്ങിപ്പോയി. അനുശോചനസമ്മേളനമായിട്ടും നീണ്ട കൂവൽ. പൊട്ടിച്ചിരി. മുൻവശത്തെ കസേരയിലിരുന്ന ഞാൻ ചിരിക്കാതിരിക്കാൻ നന്നേ പ്രയാസപ്പെട്ടു.

പട്രീസ് ... ലുമുംബാ പോസ്റ്റൽ ക്ളാർക്ക് ആയിരുന്നതും കോംഗോയുടെ പ്രധാനമന്ത്രിയായതും കാസവുബു അദ്ദേഹത്തെ ഡിസ്മിസ് ചെയ്തതും കേണൽ മോബുട്ടു അദ്ദേഹത്തെ അറസ്റ്റു ചെയ്തതും കാസവുബുവും മോബുട്ടുവും ചേർന്ന് അദ്ദേഹത്തെ കൊല്ലിച്ചതും ഒക്കെ ഓർമ്മിച്ചു ദുഃഖിച്ചിരുന്ന എനിക്കുപോലും ആ വിദ്യാർത്ഥിയുടെ ദയനീയാവസ്ഥ കണ്ടുചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. എങ്കിലും ചിരിയടക്കി. അല്ലെങ്കിൽ പിറകിലിരുന്ന കുട്ടികൾ പച്ചക്കുളം വാസുപിള്ള ('രസികൻ' പത്രാധിപർ) പറഞ്ഞതുപോലെ മാംസപിണ്ഡത്തിൽ തൊട്ടു കളിക്കുമായിരുന്നു. ചിലർക്ക് ഈ വിദ്യാർത്ഥിയെപ്പോലെ ആശയദാരിദ്ര്യം മറ്റുചിലർ അത് സാധാരണത്വത്തിൽ പൊതിയും. പണ്ട് ഇവിടെ ഒരു സ്ഥിരം അദ്ധ്യക്ഷനുണ്ടായിരുന്നു. ഏതു സ്കൂൾ വാർഷിക സമ്മേളനത്തിനും അദ്ദേഹം അദ്ധ്യക്ഷനായിരിക്കും. എഴുന്നേറ്റുനിന്ന് പ്രഭാഷണം നടത്തുന്നത് ഇങ്ങനെ:- ''ഇത് ഒരു സ്കൂളാകുന്നു. ഇവിടെ ഇരുപത്തൊന്ന് മുറികളുണ്ട്. ഓരോ മുറിയിലും പതിനെട്ടു ബഞ്ചുകളും അത്രയും ഡെസ്കുകളുമുള്ളതാകുന്നു. അദ്ധ്യാപകർ പാഠങ്ങൾ പഠിപ്പിക്കുന്നു.'' ഇങ്ങനെ പോകും അദ്ദേഹത്തിന്റെ പ്രഭാഷണം. മലേഷ്യ രാമകൃഷ്ണപിള്ള (മാതൃഭൂമിയുടെ ഭാഷയിലാണെങ്കിൽ രാമകൃഷ്ണപിള്ള) മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ 'മണ്ഡേല' എന്ന കാവ്യം വായിച്ചപ്പോൾ എനിക്ക് ആദ്യം ഓർമ്മവന്നത് ആ അദ്ധ്യക്ഷനെ; പിന്നീട് ആ വിദ്യാർത്ഥിയെ. അവർ രണ്ടുപേരിലും ഞാൻ 'പ്രിഫെർ' ചെയ്യുന്നത് വിദ്യാർത്ഥിയെയാണ്. ''ഇതൊരു സ്കൂളാകുന്നു'' എന്നമട്ടിൽ സർവസാധാരണമായ വസ്തുതകൾ പറഞ്ഞു ശ്രോതാക്കളെ ഉപദ്രവിക്കുന്ന അധ്യക്ഷനെക്കാൾ എത്രയോ ഭേദപ്പെട്ടവനാണ് തന്റെ ആശയദാരിദ്ര്യം പ്രകടിപ്പിച്ചുകൊണ്ട് ഇറങ്ങിപ്പോയ ആ പാവം വിദ്യാർത്ഥി. അധ്യക്ഷനെപ്പോലെ മലേഷ്യാ രാമകൃഷ്ണപിള്ള ''ഇരുണ്ട ഭൂഖണ്ഡത്തിൽ വെള്ളക്കാരന്റെ നീതി പെരുത്തുമിരുട്ടേറ്റി'', ''(കറുത്തവനെ) പെറ്റ മണ്ണിൽ അവൻ അന്യനായി'' ഇങ്ങനെ സ്കൂൾ കുട്ടികളുടെ ആശയങ്ങൾ വൃത്തത്തിലാക്കി വയ്ക്കുന്നു. ഗദ്യാത്മകങ്ങളായ ആശയങ്ങളും ചിലപ്പോൾ വൃത്തത്തിനുള്ളിൽ നൃത്തംവയ്ക്കും. ''ഇന്നലെ രാത്രിയിൽ ഞാനൊരു പൂവിന്റെ മന്ദസ്മിതത്തിൽ കിടന്നുറങ്ങി'' എന്നത് ഗദ്യമാണ്. പക്ഷേ ചങ്ങമ്പുഴയുടെ കരസ്പർശമേറ്റ് അത് ഹൃദയഹാരിയായ കവിതയായി മാറുന്നു. ഈ മാറ്റം വരുത്താൻ മലേഷ്യാ രാമകൃഷ്ണപിള്ളയ്ക്കു കഴിവില്ല. വൃത്തത്തിന് ഭംഗംവരുത്താതെ ആശയം അതിനകത്തു തിരുകിയാൽ കവിതയുണ്ടാവുകയില്ല.

## ചോദ്യം ഉത്തരം

''ഈസാബേൽ ആയേന്ദേ ആരാണ്?''

''ചില്ലിയിലെ നോവലെഴുത്തുകാരിയാണ്. സൈനികവിപ്ളവത്തിൽ കൊല്ലപ്പെട്ട (ആത്മഹത്യ ചെയ്തു എന്നും ഒരുകൂട്ടർ) പ്രസിഡന്റ് ആയേന്ദേയുടെ (Allende) അനന്തരവൾ. The House of the Spirit എന്ന ആദ്യത്തെ നോവൽ കൊണ്ടുതന്നെ അവർ വിശ്വവിഖ്യാതയായി. അവരുടെ രണ്ടാമത്തെ നോവൽ Of Love and Shadows എന്നതാണ്. രണ്ടു നോവലുകളും തരക്കേടില്ല. അവർ ഇപ്പോൾ വെനസ്വേലയുടെ തലസ്ഥാനമായ കാരാകാസ് പട്ടണത്തിൽ താമസിക്കുന്നു, സ്വന്തം നാട്ടിൽ താമസിക്കാൻ പേടിച്ച്''

''നിങ്ങളുടെ ആരാധ്യപുരുഷനായ ആ കവിയുണ്ടല്ലോ. അദ്ദേഹത്തിന്റെ ജീവിത ദർശനം എന്തായിരുന്നു!''

''ആർനോൾഡ് ബന്നറ്റിന്റെ ജീവിതദർശനം. കാണുന്ന സ്ത്രീകളെയെല്ലാം പ്രേമിക്കു. അഞ്ചു ശതമാനം തിരിച്ചുകിട്ടിയാൽ മുതൽമുടക്കിൽ നഷ്ടമില്ല.''

''പ്രേമമെന്നു പറഞ്ഞാൽ?''

''വിവാഹത്തിനുമുൻപുള്ള ഒരവസ്ഥ''.

''സ്വീകരിക്കാവുന്ന ഒരു ഉപദേശം തരു. കഴിയുമോ'' (ചോദ്യം കിട്ടിയത്)

''ആളുകളെ അവരെങ്ങനെയോ അങ്ങനെ തന്നെ അംഗീകരിക്കണം. അവരെ ഉപദേശിച്ചോ ശകാരിച്ചോ നന്നാക്കാൻ ശ്രമിക്കരുത്. അംഗീകരിക്കാൻ വയ്യെങ്കിൽ അവരോടു സംസാരിക്കാൻപോലും പോകരുത്.''

''വിനയത്തിന്റെ മൂർത്തിമദ്ഭാവം?''

''ആട്ടിൻതോലിട്ട ചെന്നായ്''

''ദസ്തെയെവ്സ്കിയെപ്പോലൊരു നോവലിസ്റ്റുണ്ടോ?''

ഇല്ല. പാട്രിക് വൈറ്റ് അദ്ദേഹത്തിന്റെ അടുത്തെത്തും. തൊടാൻ പറ്റില്ല എന്നുമാത്രം''

വൈറ്റിന്റെ മാസ്റ്റർപീസ്?''

''Voss എന്ന നോവൽ''

''കള്ളപ്പേരിൽ സാഹിത്യകാരന്മാരുടെ കൃതികളെ വിമർശിക്കുന്നവരെക്കുറിച്ച് എന്താണ് അഭിപ്രായം?

''അവർ നല്ലവരല്ല. മലിനമനസ്സുള്ളവരേ അത്തരം മുഖാവരണങ്ങൾ ധരിക്കാറുള്ളു. പറയാനുള്ളത് സ്വന്തം പേരു വ്യക്തമാക്കി പറയുന്നവൻ സാഹിത്യകാരന്റെയും വായനക്കാരുടെയും ബഹുമാനം നേടുന്നു.''

''നിങ്ങൾ കള്ളപ്പേരിൽ വല്ലതും എഴുതിയിട്ടുണ്ടോ?''

ഇന്നുവരെ ഇല്ല. ഇനിയെഴുതുകയുമില്ല.''

''കേന്ദ്ര ടെലിവിഷന് ഒരുനിർദ്ദേശം?''

''പ്രധാനപ്പെട്ട വാർത്തകൾ ഉള്ള ദിവസമെങ്കിലും ബേഡിയെക്കൊണ്ടു വായിപ്പിക്കരുത്. അദ്ദേഹം വായിച്ചാൽ ആളുകൾക്ക് ഒന്നും മനസ്സിലാവില്ല. പാകിസ്ഥാൻ പ്രസിഡന്റ് ഇന്നലെ മരിച്ചു. വാർത്ത അറിയിച്ചത് സുനിലും ഉഷയും കൂടിയാണ്. ദൗർഭാഗ്യത്താൽ ബേഡിയാണ് ന്യൂസ് വായിച്ചതെങ്കിൽ സിയാ-ഉൾ-ഹക്ക് വിമാനത്തിൽ കയറി ഇസ്ലാമാബാദിൽ വന്നിറങ്ങി എന്നേ ആളുകൾ ധരിക്കൂ.''

''നമ്മുടെ ന്യൂസ് വായനക്കാരോ?''

''പലരും വാക്യത്തിന്റെ അവസാനത്തെ വാക്കുവിഴുങ്ങും. അതുകൊണ്ട് വ്യക്തി മരിച്ചോ ജീവിച്ചിരിക്കുന്നോ എന്ന് അറിയുകയില്ല.''

## രണ്ടു കോബ്രകൾ

വായിക്കേണ്ട പുസ്തകമാണ് Autobiography of a Yogi (Paramahamsa Yogananda) അതിൽനിന്നൊരു ഭാഗം. യോഗാനന്ദന്റെ ഗുരു പ്രാചീന ഗ്രന്ഥങ്ങൾ നിസ്തുലമായ രീതിയിൽ വ്യാഖ്യാനിക്കുകയായിരുന്നു. യോഗാനന്ദൻ അദ്ദേഹത്തിന്റെ അടുത്ത് ശാന്തനായി ഇരുന്നു. ഒരു കൊതുക് അതിന്റെ വിഷം നിറച്ച സൂചി യോഗാനന്ദന്റെ തുടയിൽ കുത്തിയിറക്കി. അദ്ദേഹം കൊതുകിനെ അടിക്കാൻ കൈ ഉയർത്തി. അഹിംസയെക്കുറിച്ചുള്ള പതഞ്ജലിയുടെ ഒരു സൂക്തം ഓർമ്മയിൽ വന്നതുകൊണ്ട് യോഗാനന്ദൻ കൊതുകിനെ അടിച്ചില്ല. അപ്പോൾ ഗുരു ചോദിച്ചു: ''നിങ്ങളെന്താണ് ആ ജോലി പൂർണ്ണമാക്കാത്തത്?''

''ഗുരോ ഹിംസയാണോ അങ്ങ് ഉപദേശിക്കുന്നത്?''

''അല്ല. പക്ഷേ നിങ്ങൾ മനസ്സുകൊണ്ടു മാരകമായ അടി അടിച്ചല്ലോ''

''എനിക്ക് മനസ്സിലാകുന്നില്ല.''

''പതഞ്ജലി അഹിംസകൊണ്ട് ഉദ്ദേശിച്ചത് കൊല്ലാനുള്ള അഭിലാഷം ഇല്ലാതാക്കുക എന്നതാണ്.''

കൊല്ലാനുള്ള ആഗ്രഹം മനസ്സിലുണ്ടായാൽ മതി. അത് ഹിംസയാകും എന്നാണ് ഗുരു പറഞ്ഞത്. ഗുരു മൂർഖൻപാമ്പിന്റെ ദംശനാഭിലാഷം ഇല്ലാതാക്കിയതിന്റെ വർണ്ണനയും ഈ പുസ്തകത്തിലുണ്ട്. ഗുരുവും ശിഷ്യന്മാരും ആശ്രമത്തിനു പുറത്തിരിക്കുകയായിരുന്നു. നാലടി നീളമുള്ള ഒരു മൂർഖൻ പാമ്പ് അവരുടെ അടുത്തേക്കു വന്നു. അതിന്റെ പത്തിവിടർത്തിവച്ചിരുന്നു. എല്ലാവരും പേടിച്ചു. പക്ഷേ ഗുരു പാമ്പിനെ സ്വാഗതം ചെയ്യുന്ന മട്ടിൽ ചിരിച്ചിട്ട് കൈകൾ തമ്മിൽ ചേർത്ത് താളാത്മകമായി കൊട്ടിക്കൊണ്ടിരുന്നു. (മൂർഖൻപാമ്പ് അതിന്റെ അടുത്തുള്ള ഏതു ചലനാത്മക വസ്തുവിനെയും ചാടിവീണു കൊത്തും. അതു കടിക്കാതിരിക്കണമെങ്കിൽ അനങ്ങാതെ നിന്നുകൊള്ളണം) ഭയങ്കരനായ അതിഥിയെ ഗുരു രസിപ്പിക്കുകയായിരുന്നു. ശിഷ്യൻ ഉള്ളുകൊണ്ടു പ്രാർത്ഥിച്ചു. പാമ്പ് ഗുരുവിന്റെ അടുത്തെത്തി. അദ്ദേഹത്തിന്റെ ആ ഓമനിക്കലിന്റെ മാന്ത്രികശക്തിക്ക് അടിമപ്പെട്ടതുപോലെ അതു ചലനരഹിതമായി. അതിന്റെ പത്തി ക്രമേണ ചുരുങ്ങി. ഗുരുവിന്റെ കാലുകൾക്കിടയിൽക്കൂടി ഇഴഞ്ഞ് അത് കുറ്റിക്കാട്ടിലേക്കു കടന്നു.

ഒരു കഥാമൂർഖൻ കുങ്കുമം വാരികയിലൂടെ ഇഴഞ്ഞുവന്നു ഫണംവിടർത്തി നില്ക്കുന്നു. 'ഇരുചക്രം' എന്ന് അതിന്റെ പേര്. അതിനെ അയച്ചതു വേണുനമ്പ്യാർ. സ്കൂട്ടർ വാങ്ങാത്ത ഭർത്താവിനോടു ഭാര്യക്കു പുച്ഛം. ആ പുച്ഛം ഒഴിവാക്കാനായി അയാൾ ഒരെണ്ണം വാങ്ങി. ഒരുദിവസം അതോടിച്ചുവരുമ്പോൾ

അപകടത്തിൽപ്പെട്ട് അയാളങ്ങു മരിച്ചു. ഇത് വെറും മൂർഖനല്ല. കിങ് കോബ്രയാണ്, രാജവെമ്പാല. ഞാൻ യോഗി അല്ലാത്തതു കൊണ്ട് കൈ തട്ടുന്നില്ല. പാമ്പ് അതിൻെറ താളത്തിൽ മയങ്ങിപ്പോകുന്നില്ല. വിഷം എൻെറ സിരകളിലേക്കു കടത്തിയിട്ട് മറ്റു വായനക്കാരെയും കടിക്കാനായി പത്തിവിടർത്തിത്തന്നെ നില്ക്കുന്നു. പ്രാണനിൽ കൊതിയുണ്ടെങ്കിൽ വായനക്കാരേ ഓടിയാലും.

## നിരീക്ഷണങ്ങൾ

1) ഏതു രോഗത്തിനും മരുന്നു ഈ ലോകത്തുണ്ട് എന്ന് വൈക്കം മുഹമ്മദ് ബഷീർ പലപ്പോഴും പറഞ്ഞിട്ടുണ്ട്. പക്ഷേ അതു കണ്ടുപിടിക്കാനാണ് പ്രയാസം.

2) ഭാര്യ എത്രനല്ല കറിയുണ്ടാക്കിയാലും ഭർത്താവു പറയും:- "എൻെറ അമ്മ കറിയുണ്ടാക്കുന്നതുപോലെ ആർക്കും കറിയുണ്ടാക്കാൻ സാദ്ധ്യമല്ല. ഇവളൊക്കെ ഭാര്യയായിട്ട് എന്തിന് എഴുന്നള്ളുന്നു?"

3) അധ്യാപകൻ വളരെ വ്യക്തമായി കുട്ടികൾക്കു കാര്യങ്ങൾ പറഞ്ഞുകൊടുക്കും.




എല്ലാവർക്കും താൻ പറഞ്ഞതു മനസ്സിലായി എന്നുകരുതി ആഹ്ളാദിക്കും. പക്ഷേ അദ്ദേഹം വിശദീകരണങ്ങൾ നടത്തുന്ന വേളയിൽ പെൺകുട്ടികൾ ആൺകുട്ടികളെക്കുറിച്ചും ആൺകുട്ടികൾ പെൺകുട്ടികളെക്കുറിച്ചും വിചാരിച്ചുകൊണ്ടിരിക്കുകയായിരിക്കും. ഗുരുനാഥൻ 'വായിട്ടലച്ചത്' വെറുതേ.

4) ഒരിക്കലും അത്യുക്തിയിൽ തൽപ്പരനാകാത്ത നിരൂപകനാണ് പ്രൊഫസർ എസ്.ഗുപ്തൻനായർ. ഒരേയൊരു നിരൂപകൻ എന്നു പറഞ്ഞാലും തെറ്റില്ല. Over exaggeration നടത്തിയവരിൽ അദ്വിതീയനായിരുന്നു ഡോക്ടർ കെ.ഭാസ്കരൻ നായർ. ക്ളാസ്സിക് കൃതികളെക്കുറിച്ച് അളന്നുമുറിച്ച മട്ടിൽ ഒന്നാന്തരം നിരൂപണങ്ങളെഴുതിയ കൃഷ്ണപിള്ളസ്സാർ തനിക്കു പരിചയമുള്ളവരുടെ കൃതികൾ നിരൂപണം ചെയ്തപ്പോൾ സൗഹൃദം കടന്നുവരാൻ ഇടയാക്കി. അവർക്ക് ഉള്ളതിലധികം വലിപ്പം അദ്ദേഹം കാണുകയും ചെയ്തു.

5) സ്ത്രീയുടെ സൈക്കോളജി സ്ത്രീകളുടെ രചനകളിലേ ശരിയായി വരികയുള്ളൂ. പുരുഷന്മാരായ എഴുത്തുകാർ എത്ര ധിഷണാശാലികളാണെങ്കിലും സ്ത്രീയെപ്പറ്റി പറയുമ്പോൾ പ്രമാദത്തിൽ ചെന്നുവീഴും (പ്രമാദം= അവധാനത). പ്രായംകൂടിയ സ്ത്രീക്ക് പ്രായം കുറഞ്ഞ ആൺകുട്ടിയോടു തോന്നുന്ന കാമം ഏതുവിധമായിരിക്കും? ഇതിൻെറ ഉജ്ജ്വലമായ ആവിഷ്കാരം Ruth Prawer Jhabvala എഴുതിയ The Widow എന്ന കഥയിൽ കാണാം. (Out of India-Selected stories-William Morrow and Co. New York-Reduced Price Rs. 60/- (IBD)

## അർബ്ബുദം

പണ്ടൊരു രാജാവിന് നടന്നപ്പോൾ കാലിനു വേദന വന്നു. പരുക്കൻതറ. അദ്ദേഹത്തിന് അപ്പോൾ ഒരാശയം തോന്നി. ലോകമാകെ തോൽ വിരിക്കട്ടെ എന്ന കല്പനയാണ് ഉണ്ടായത്. അതുകേട്ട ഒരുത്തൻ തിരുമേനിയോടു പറഞ്ഞു:- "തിരുമേനീ രാജ്യം മുഴുവൻ തോല് വിരിക്കുന്നതിനെക്കാൾ എളുപ്പം ഒരുതുണ്ട് തോല് കാലിനടിയിൽ ഉണ്ടായിരിക്കത്തക്കവിധത്തിൽ ചെരിപ്പ് എന്നൊരു ഉപകരണം നിർമ്മിച്ചാൽ മതിയല്ലോ" "ശരി" എന്നു രാജാവ്. അയാൾ ചെരിപ്പ് ഉണ്ടാക്കിക്കൊണ്ടുവന്നു. രാജാവ് വിസ്മയിക്കുകയും ചെയ്തു.

ഇനിപ്പറയുന്നതും പണ്ടത്തെ കഥയാണ്. രാജ്യമാകെ കള്ളന്മാർ കൂടിയപ്പോൾ രാജാവ് ആജ്ഞാപിച്ചു. "ഓരോ കള്ളനും ഓരോ തുണ്ടു ഭൂമി കൊടുക്കട്ടെ" എല്ലാ കള്ളന്മാർക്കും ഭൂമികിട്ടി. അതോടെ മോഷണവും ഇല്ലാതായി. ഈ ലോകത്തുള്ള ഏതു ഗൗരവാവഹമായ പ്രശ്നത്തിനും പരിഹാരമായി ഒരു "ഞൊടുക്ക്" വിദ്യയുണ്ട്. പക്ഷേ മനോരാജ്യത്തിൽ "മാറ്റം" എന്ന കഥയെഴുതിയ ജോസഫ് വെണ്ണൂരിൻെറ കഥാരചനാഭിലാഷം അവസാനിപ്പിക്കാൻ ഒരു വിദ്യയുമില്ല. അദ്ദേഹത്തിൻെറ കഥാനായകൻ ഗൗതമൻ ആരോടും ഒന്നും മിണ്ടുന്നില്ല. ഓഫീസിൽ കൃത്യസമയത്ത് വരും. കൃത്യസമയത്തു പോകും. ജോലി ശരിയായി ചെയ്യും. ആരെന്തു ചോദിച്ചാലും പുഞ്ചിരിമാത്രം മറുപടിയായി നല്കും. അങ്ങനെയിരിക്കെ അയാൾ വിവാഹം കഴിച്ചു. അതോടെ കൃത്യനിഷ്ഠ പോയി. ജോലി ശരിയായി ചെയ്യുകയില്ലെന്നായി. ധാരാളം സംസാരിക്കുന്ന ശീലം വന്നു. ഒടുവിൽ അങ്ങ് ആത്മഹത്യചെയ്തു.

ഒരിക്കലും സംഭവിക്കാത്ത കാര്യങ്ങളും ഇല്ലാത്ത പ്രേരകങ്ങളും ചിത്രീകരിച്ച് സത്യത്തെ അസത്യമാക്കുന്ന ഇക്കഥ കലയുടെ മണ്ഡലത്തിൽ ചെന്നുവീഴുന്നില്ല. അതുകൊണ്ട് ഇതിന് ജീവിതവുമായി ഒരു ബന്ധവുമില്ല. കവിൾ ഉള്ളതുകൊണ്ടാണ് മനുഷ്യനു ക്ാൻസർ വരുന്നത്. ജനിച്ചപ്പോൾ അവനു കവിളില്ലായിരുന്നു എന്നു സങ്കല്പിക്കൂ. അവനു ആ രോഗം വരില്ല. മലയാളത്തിൽ നല്ല ചെറുകഥകൾ ഉള്ളതുകൊണ്ടാണ് അതിൻെറ ഒരു ഭാഗത്തുണ്ടായ ഈ അർബ്ബുദം ഞാൻ കണ്ടത്. ആ രോഗം ചികിത്സിക്കേണ്ടത് എങ്ങനെയെന്ന് എനിക്കറിഞ്ഞുകൂടാ. എങ്കിലും ഇക്കഥ ക്ാൻസറാണെന്ന് എനിക്ക് മനസ്സിലാക്കാൻ കഴിയുന്നു.

## കെ.എം.ഡാനിയൽ

ശൂന്യതയിൽനിന്ന് ശൂന്യതയിലെത്തുന്നതാണ് ജീവിതം. രണ്ടാമത്തെ ശൂന്യതയിലെത്തിക്കഴിഞ്ഞാൽ ആ മനുഷ്യനെ ലോകം വിസ്മരിക്കും. "ഒരു ദിനം നിൻെറ കണ്ണൊന്നടയുകിലതുമതി നിന്നെ ലോകം മറക്കുവാൻ" എന്നു കവിയെഴുതിയത് സത്യം. ഈ ഹ്രസ്വകാലത്തിനിടയിൽ മനുഷ്യൻ എന്തെല്ലാം കാട്ടിക്കൂട്ടുന്നു.? അന്യൻെറ മുതലു പിടിച്ചു പറിക്കുന്നു. അവനെ തേജോവധം ചെയ്യുന്നു. ചിലപ്പോൾ അവൻെറ പ്രത്യക്ഷശരീരം തന്നെ ഇല്ലാതാക്കിക്കളയുകയും ചെയ്യുന്നു. നന്മയാർന്ന മനുഷ്യൻ വധിക്കപ്പെടുന്നതു പോലെ തിന്മയാർന്ന മനുഷ്യനും വധിക്കപ്പെടുന്നു. തിന്മയുള്ളവനെ പ്രതിയോഗിയായിരിക്കും കൊല്ലുക. അല്ലെങ്കിൽ വിധിയായിരിക്കും നിഗ്രഹിക്കുന്നത്. ഏതുവിധത്തിലും മരിക്കട്ടെ. നന്മയുള്ളവനും തിന്മയുള്ളവനും പൂജ്യമായി മാറുന്നു. ഈ പൂജ്യത്തെ നോക്കി നമുക്ക് എന്തുചെയ്യാം? നന്മയുള്ളവൻെറ മനുഷ്യസേവനത്തെ ബഹുജനത്തിൻെറ മുൻപിൽ എടുത്തുകാണിക്കാം. അതുകൊണ്ട് മരിച്ചവർക്കു പ്രയോജനമില്ല. പക്ഷേ നന്മയെടുത്തു കാണിക്കുന്നയാൾ സ്വന്തം നന്മയെ വിളംബരം ചെയ്യും. മനുഷ്യത്വമുള്ളവർക്കേ മറ്റുള്ളവൻെറ നന്മയെ ബഹുജനമദ്ധ്യത്തിൽ പ്രദർശിപ്പിക്കാനാവൂ. ഈ ഉത്കൃഷ്ടമായ കൃത്യമാണ് ഡോക്ടർ കെ.എം.ജോർജ്ജും പ്രൊഫസർ വെന്നിനാട് ശ്രീധരൻനായരും അനുഷ്ഠിക്കുന്നത്. (ദീപിക ആഴ്ചപ്പതിപ്പ്) അന്തരിച്ച കെ.എം.ഡാനിയലിൻെറ സാഹിത്യപരങ്ങളായ സേവനങ്ങളെക്കുറിച്ച് കെ.എം.ജോർജ്ജ് ഉപന്യസിക്കുന്നു. തൻെറ ഗുരുനാഥൻ ഡാനിയലിനോടുള്ള വ്യക്തിപരമായ ബന്ധത്തെക്കുറിച്ച് ശ്രീധരൻനായർ എഴുതുന്നു. അന്തരിച്ച വ്യക്തിയുടെ സവിശേഷതകൾ പ്രത്യക്ഷമാക്കാൻ രണ്ടുപേരും ശ്രമിക്കുന്നു. അതിൽ വിജയം പ്രാപിക്കുന്നു. ഒരുത്തനു പത്തു രൂപ വെറുതെ കൊടുക്കുന്ന ആൾ സ്വന്തം നന്മയെയും സാന്മാർഗ്ഗികമായ ഔന്നത്യത്തെയുമാണ് കാണിക്കുന്നത്. പക്ഷേ രൂപ വാങ്ങുന്നവൻെറ നന്ദി ദാതാവിന് ആഹ്ളാദം നല്കും. ഒരു ഫലേച്ഛയുമില്ലാതെ അന്തരിച്ചവരെ വാഴ്ത്തുന്ന ആളുകൾ ജന്മനാനന്മയുള്ളവരാണ്. കെ.എം. ജോർജ്ജും ശ്രീധരൻനായരും തങ്ങളുടെ നല്ല മാനസിക നില പ്രദർശിപ്പിക്കുന്നു.

* * *

അറേബ്യൻ സമുദ്രം കേരളക്കരയോളം വന്നെത്തി വ്യാപനം അവസാനിപ്പിക്കുന്നു. വേമ്പനാട്ടുകായൽ എറണാകുളം തുടങ്ങിയ അനേകം സ്ഥലങ്ങളെ തൊട്ടിട്ടു മിണ്ടാതെ നില്ക്കുന്നു. അന്തരീക്ഷം ചക്രവാളരേഖയെ സ്പർശിച്ച് സംതൃപ്തിയടയുന്നു. പക്ഷേ ഐലൻഡ് എക്സ്പ്രസ് ട്രെയിൻ പെരുമൺ പാലംവരെ മാത്രമേ വരുന്നുള്ളൂ. മനുഷ്യൻ നിർമ്മിക്കുന്നവയെല്ലാം അങ്ങനെയാണ്. അന്യൂനാവസ്ഥയില്ല. സാഹിത്യത്തിനുമില്ല അന്യൂനാവസ്ഥ.



പി.ഗോവിന്ദപ്പിള്ള

# കൊസാമ്പി, ഡാങ്കെ, മുൻഷി

D. D. KOSAMBI
ON
HISTORY AND SOCIETY:
PROBLEMS OF INTERPRETATION

Department of History
University of Bombay
Publication

Edited by
A. J. SYED

ദാമോദർ ധർമ്മാനന്ദ് കൊസാമ്പിയേയും (1907–66) അദ്ദേഹം പ്രകൃതിശാസ്ത്രത്തിനും ചരിത്രശാസ്ത്രത്തിനും നൽകിയിട്ടുള്ള മഹാസംഭാവനകളെക്കുറിച്ചും ഈ പംക്തിയിൽ ഒന്നിലേറെ തവണ ചർച്ചചെയ്തിട്ടുണ്ട്. ജീവിതകാലത്ത് പൂർണമായ പുസ്തകരൂപത്തിൽ മൂന്നു കൃതികൾ മാത്രമെ അദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുള്ളു—''ചരിത്രപഠനത്തിനൊരുമുഖവുര'' (1956), ''മിത്തും യാഥാർഥ്യവും'' (1962), ''പ്രാചീന ഭാരതത്തിന്റെ സംസ്കാരവും നാഗരികതയും: ചരിത്രപരമായ രൂപരേഖ'' (1965) എന്നിവയാണവ. വിദേശത്ത് ആദ്യം പ്രസിദ്ധീകരിച്ച അവസാനത്തെ കൃതി ഇന്ത്യയിലെത്തിയപ്പോഴേക്കും (1970) കൊസാമ്പി നിര്യാതനായി നാലുവർഷം പിന്നിട്ടു. കൂടാതെ ഒരു ചെറിയ ലേഖനസമാഹാരവും (രോഷജനകമായ പ്രബന്ധങ്ങൾ, 1957) അദ്ദേഹത്തിന്റെ കാലത്ത് പ്രസിദ്ധീകരിക്കപ്പെട്ടു. ഇവയിൽ ''മിത്തും യാഥാർത്ഥ്യവും'' ''രോഷജനകമായ പ്രബന്ധങ്ങളും'' മലയാളത്തിൽ വന്നിട്ടുണ്ട്.

ഇവ കൂടാതെ വിവിധ വിഷയ സ്പർശികളായ അനേകമനേകം പ്രബന്ധങ്ങളും ലേഖനങ്ങളും മുഖവുരകളും മറ്റും ലോകത്തിന്റെ നാനാഭാഗങ്ങളിലും ഉള്ള പ്രശസ്തങ്ങളും അപ്രശസ്തങ്ങളുമായ കാലിക പ്രസിദ്ധീകരണങ്ങളിൽ ഇപ്പോഴും സുഖനിദ്രകൊള്ളുകയാണ്. അവയിൽ തന്നെ പ്രശസ്തങ്ങൾ എന്നു കരുതപ്പെടുന്ന പൂണെയിലെ ''ആനാൽസ് ഓഫ് ദി ഭണ്ഡാർക്കർ ഓറിയൻറൽ റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ടും'' ''ജേർണൽ ഓഫ് റോയൽ ഏഷ്യാറ്റിക്ക് സൊസൈറ്റി''യും, ന്യൂയോർക്കിലെ ''സയൻസ് ആൻഡ് സൊസൈറ്റിയും'' ബാൾട്ടി മോറിലെ ''ജേർണൽ ഓഫ് അമേരിക്കൻ ഓറിയൻറൽ സൊസൈറ്റിയും'' മറ്റും വൻകിട ഗ്രന്ഥശാലകളിൽ പോലും വിരളമായിരിക്കെ സാധാരണക്കാർ എവിടെപ്പോയി കണ്ടുപിടിക്കാനാണ്? കൂടാതെ 300-ഓ 500-ഓ പ്രതികൾ അടിച്ചു മിക്കവാറും സ്വകാര്യമായി വിതരണം ചെയ്യപ്പെടുന്ന നിസ്സാരസ്മരണികകൾക്കും കുട്ടികളുടെ കോളേജ് മാസികകൾക്കും വളരെ വിലപ്പെട്ട

പല സന്ദർഭങ്ങളിലായി പലയിടത്തും പ്രസിദ്ധീകരിക്കപ്പെട്ട പുസ്തക നിരൂപണങ്ങളും ലഘുപ്രബന്ധങ്ങളും മറ്റുമാണ് ഈ സമാഹാരത്തിന്റെ ഉള്ളടക്കമെങ്കിലും അവയിൽ നിന്ന് തന്നെ കൊസാമ്പിയുടെ ചരിത്രശാസ്ത്രവീക്ഷണങ്ങൾ സാമാന്യമായി ഗ്രഹിക്കാം. മാത്രമല്ല, കൊസാമ്പിയുടെ നിഷ്കൃഷ്ടമായ പ്രതിപാദനശൈലിയും നിശിതമായ യുക്തിവാദസാമർത്ഥ്യവും വിരളമാണെങ്കിലും അവിസ്മരണീയമായി അനുഭവപ്പെടുന്ന ഫലിതപ്രയോഗങ്ങളും ഈ സമാഹാരത്തെ വിജ്ഞാന പ്രദമെന്നപോലെ അത്യാകർഷമാക്കുന്നു.

ഉദാഹരണത്തിന് കടുത്ത ഹൈന്ദവ പക്ഷപാതികളും പുനരുജ്ജീവനവാദികളും അത്യുന്നത ചരിത്രപണ്ഡിതന്മാരുമായ കെ.എം. മുൻഷിയേയും ആർ.സി. മജുംദാരെയും പറഞ്ഞുപോകുന്ന പോക്കിൽ ഒന്നു താടിക്ക് തട്ടിവിടുകയാണ് കൊസാമ്പി. മുസ്ലിം സംസ്കാരം ഭാരതത്തിന് നൽകിയ സംഭാവനകളെക്കുറിച്ചു മതിപ്പില്ലാത്ത ഈ ലേഖനങ്ങൾ ഉദാരമതിയായ ഈ പണ്ഡിതവരേണ്യൻ സമ്മാനിക്കാറുണ്ട്. ഇവയുടെയൊക്കെ ഒരു സമ്പൂർണ്ണപട്ടിക തയ്യാറാക്കുക തന്നെ അത്യന്തം ദുഷ്കരം. എങ്കിലും, ചില കഠിനാദ്ധ്വാനികളായ വിജ്ഞാന കുതുകികളും ആരാധകരും ഈ കൃത്യത്തിൽ ഏർപ്പെട്ടിട്ടുണ്ട്. അതിന്റെ ഫലമായി കൊസാമ്പിയുടെ പ്രബന്ധ സമാഹാരങ്ങൾ പടിപടിയായി പ്രസിദ്ധീകരിക്കപ്പെടുന്നുമുണ്ട്.. അവയിൽപ്പെട്ട ഒരമൂല്യസമാഹാരമാണ് ബോംബേ സർവ്വകലാശാലാ ചരിത്രവിഭാഗത്തിനുവേണ്ടി പ്രൊഫസർ എ.ജെ. സയദ് എഡിറ്റ് ചെയ്തു പ്രസിദ്ധീകരിച്ചിരിക്കുന്ന ഈ സമാഹാരം.

രണ്ടു ഹൈന്ദവപണ്ഡിതന്മാരുടെയും കുലനാമം മുസ്ലിം തൊഴിലധിഷ്ഠിത സ്ഥാനനാമങ്ങളാണ് എന്നതും അത് പേർഷ്യൻ ഭാഷയിൽ നിന്ന് കടം കൊണ്ടിട്ടുള്ളതാണെന്നും ഉള്ള വസ്തുത—മുൻഷി എന്നതും മജും ദാർ എന്നതും—രസകരമല്ലെ എന്ന് കൊസാമ്പി ചോദിക്കുന്നു.

കെ.എം. മുൻഷിയുടെ നേതൃത്വത്തിലും ആർ.സി. മജുംദാർ, എ.ഡി.പുസാൽക്കർ എന്നിവരുടെ പ്രസാധനത്തിലും പ്രസിദ്ധീകരിക്കപ്പെട്ട ''ഇന്ത്യൻ ജനതയുടെ ചരിത്രവും സംസ്കാരവും'' എന്ന ബഹുവാല്യബൃഹദ് പരമ്പരയിലെ ആദ്യത്തെ മൂന്ന് വാല്യങ്ങളെ അതികഠിനമായി വിമർശിക്കുന്ന നിരൂപണ ലേഖനത്തിലാണ് ഈ നിസ്സാരമെങ്കിലും അർഥവത്തായ പാർശ്വപരാമർശം:

പുനരുജ്ജീവനവാദികളുടെ വർഗീയ-വലതുപക്ഷ ചരിത്രവീക്ഷണങ്ങളെ കുതൂഹലചിത്തനായി അറുത്തു തള്ളുന്ന കൊസാമ്പി മാർക്സിസത്തിന്റെ പരിവേഷം നൽകി എസ്.എ. ഡാങ്കെയെപ്പോലുള്ളവർ അവതരിപ്പിക്കുന്ന അശാസ്ത്രീയ കൃതികളെ വിമർശിക്കുമ്പോൾ ധർമ്മസങ്കടത്തിൽ പെടുന്നു. ''ഇന്ത്യ ആദിമ കമ്മ്യൂണിസം മുതൽ അടിമത്തം വരെ'' എന്ന ഡാങ്കെയുടെ സുപ്രസിദ്ധമോ കുപ്രസിദ്ധമോ ആയ കൃതിയെ കുറിച്ചുള്ള കൊസാമ്പിയുടെ ചരിത്രപ്രസിദ്ധമായ വിമർശനം ''മാർക്സിസവും പ്രാചീനഭാരത സംസ്കാരവും'' എന്ന പേരിൽ ഇതിൽ ചേർത്തിട്ടുണ്ട്. ഡാങ്കെയുടെ പിൽക്കാല രാഷ്ട്രീയാധഃപതനത്തിന്റെ സൂചനകൾ കിട്ടുന്നതിനു വളരെ മുമ്പ് 1949-ൽ അദ്ദേഹം ജയിലിൽ ആയിരുന്നപ്പോഴാണ് ഈ നിരൂപണം ഭണ്ഡാർക്കർ ഓറിയൻറൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിന്റെ പേരുകേട്ട ഗവേഷണ പ്രസിദ്ധീകരണത്തിൽ പ്രത്യക്ഷപ്പെട്ടത്. ഡാങ്കെ തൊഴിലാളി വർഗ പ്രസ്ഥാനത്തിന് നൽകിയിട്ടുള്ള മഹനീയ സേവനങ്ങളേയും ഈ പുസ്തകം രചിച്ചത് ജയിലിൽ കിടന്നുകൊണ്ടാണെന്ന വസ്തുതയേയും എല്ലാം ആദരപൂർവം സ്മരിച്ചു കൊണ്ടാണ് ഇങ്ങനെയൊരു ഖണ്ഡന നിരൂപണം നടത്താൻ നിർബന്ധിതനായത് എന്ന വസ്തുത കൊസാമ്പി ആദ്യമേ പ്രസ്താവിക്കുന്നു. മാർക്സിസത്തെ ഒരു വിശകലനോപാധിയായി അംഗീകരിക്കുന്നതിനുപകരം മാർക്സിന്റേയും എംഗൽസിന്റേയും ഉദ്ധരണികളെ ആശ്രയിക്കുന്നത് ആപത്താണ് എന്നു കൊസാമ്പി ഓർമിപ്പിക്കുന്നു. അങ്ങനെ യാന്ത്രിക ഭൗതികവാദത്തിന്റെ കെണിയിൽപ്പെട്ട ഡാങ്കെ മൂലകൃതികളും മറ്റ് ഉപാദാനങ്ങളും ശ്രദ്ധവച്ചു പഠിക്കുന്നതിൽ പോലും വീഴ്ച വരുത്തുന്നു. പട്ടി എന്നർത്ഥമുള്ള ''സാരമേയ''ത്തിന്റെ രൂപഭേദമായ ''സരമ''എന്നതിനർഥം പെൺ

D.D. KOSAMBI ON HISTORY AND SOCIETY:
Problems of Interpretation
Editor A.J. Syed
Published by Dept. of History
University of Bombay
Rs. 35.

ട്ടി എന്നായിരിക്കേ അത് ഒരു ശർമ്മയോ ബ്രാഹ്മണനോ ദേവഗുരുവോ മറ്റോ ആയി ഡാങ്കെ തെറ്റിദ്ധരിച്ചതിനെ കുറിച്ച് പരാമർശിക്കുമ്പോൾ ആദരാതിശയങ്ങൾ വഴിമാറി കൊസാമ്പിയുടെ നോവിക്കുന്ന പരിഹാസം രംഗത്തുവരുന്നു. വേദങ്ങളുടെ ആഭ്യന്തരവും ഭാഷാശാസ്ത്രാധിഷ്ഠിതവും ആയ ആത്മനിഷ്ഠ തെളിവുകളെ മാത്രം ആശ്രയിക്കുകയും പുരാവസ്തു-പുരാലിഖിതം മുതലായ വസ്തുനിഷ്ഠ തെളിവുകളെ അവഗണിക്കുകയും ചെയ്യുന്ന ചരിത്രരചനാ മാർഗത്തിന്റെ ദയനീയത കൊസാമ്പി ഡാങ്കെയിൽ കണ്ടെത്തുന്നു. ചരിത്രമുൾപ്പെടെയുള്ള ഏതു വിജ്ഞാനശാഖയിലും പൂർവസൂരികളെ മാർക്സിസ്റ്റുകാർ അവഗണിക്കാറില്ല. പക്ഷേ, അവിടെയും ഒരു തിരഞ്ഞെടുപ്പ് ആവശ്യമാണ്. മഹാരാഷ്ട്രത്തിൽ കഴിഞ്ഞ നൂറ്റാണ്ടിലും ഈ നൂറ്റാണ്ടിലും വൈദിക പഠനത്തിന് സംഭാവന നൽകിയ തിലകൻ, രാജ്വാഡെ, കുണ്ടെ, തുടങ്ങിയ പുനരുജ്ജീവനവാദികളെ ത്യാജ്യഗ്രാഹ്യവിവേചനമില്ലാതെ കണക്കിലേറെ ആശ്രയിക്കുന്ന ഡാങ്കെ പഴയ പരമ്പരയിൽ പെട്ടവരെങ്കിലും ശാസ്ത്രീയഗവേഷണ രീതി മുറുകെ പിടിച്ച വേലങ്കരെപ്പോലുള്ള വരെ തിരസ്കരിച്ചത് അർത്ഥവത്താണ്. വാസ്തവം പറഞ്ഞാൽ ഡാങ്കെയുടെ പിൽക്കാല ബൂർഷ്വാ പക്ഷപാതത്തിന്റെ ദാർശനികമായ അടിവേരുകൾ ഈ പക്ഷപാതത്തിൽ കണ്ടെത്താം. തന്റെ മകൾ റോസെയുടെ ഭർത്താവ് ബാണിദേശ്പാണ്ഡെ എഴുതിയ വേദാന്തത്തേയും ആപേക്ഷിക സിദ്ധാന്തത്തെയും കുറിച്ചുള്ള അസഹ്യമായ പുനരുജ്ജീവന കൃതിക്ക് ഡാങ്കെ അംഗീകാരം നൽകിയപ്പോൾ കൊസാമ്പി പരാമർശിച്ച പ്രവണത വീണ്ടും തലപൊക്കുകയാണുണ്ടായത്. മരുമകന്റെ പുസ്തകത്തിന് ഡാങ്കെ അവതാരിക എഴുതിയപ്പോൾ അദ്ദേഹം സി.പി.ഐയുടെ ചെയർമാനായിരുന്നു. എന്നിട്ടും സി.പി.ഐ ഒരു പ്രത്യേക ദാർശനിക സമ്മേളനം വിളിച്ചുകൂട്ടി ഡാങ്കെയുടേയും മരുമകന്റേയും അഭ്യാസങ്ങളെ അപലപിക്കുകയുണ്ടായി. സുമാർ രണ്ടര പതിറ്റാണ്ടിനുശേഷം നടന്ന ഈ അപലപനത്തിന്റെ മുൻകൂർ സൂചന നൽകിയ കൊസാമ്പിയുടെ ദീർഘവീക്ഷണം അന്ന് പലർക്കും അത്ര ദഹിച്ചിരുന്നില്ല.

ഇവപോലെ കുറേക്കാലമായി കിട്ടാനില്ലാതിരുന്ന വളരെ പ്രധാനപ്പെട്ട ചില പൂർണ്ണ പ്രബന്ധങ്ങൾ ഈ സമാഹാരത്തിൽ ചേർത്തിട്ടുണ്ട്. അവയിലൊന്നാണ് ''പ്രാചീന ഭാരതീയ ചരിത്രത്തിന്റെ അടിസ്ഥാനം'' എന്ന താരതമ്യേന ദീർഘമായ പ്രബന്ധം. അമേരിക്കയിൽ പ്രസിദ്ധീകരിച്ച ഈ പ്രബന്ധം കൊസാമ്പിയുടെ ''ഇന്ത്യാചരിത്ര പഠനത്തിനൊരു മുഖവുര'' എന്ന വഴിത്തിരിവ് കുറിച്ച ക്ലാസ്സിക് കൃതിയുടെ സംഗ്രഹവും പ്രാഥമിക രൂപവും ആണ് എന്നു പറയാം. ഇതുപോലെ തന്നെ പ്രാധാന്യമർഹിക്കുന്ന മറ്റൊരു പ്രബന്ധമാണ് നെതർലാണ്ട്സിൽ പ്രസിദ്ധീകരിക്കപ്പെട്ട ''ഇന്തോളജിയിലെ സംയുക്ത സമ്പ്രദായങ്ങൾ'' (കംബയിൻഡ് മെത്തേഡ്സ് ഇൻ ഇന്തോളജി) എന്ന പ്രബന്ധം. ഇന്ത്യാ ചരിത്രപഠനത്തിന് കൊസാമ്പി ആവിഷ്കരിച്ച മൗലിക വിശകലന രീതിയുടെ നല്ലൊരു വിശദീകരണം ഇതിൽ നിന്നും ലഭിക്കും.

സ്വന്തം ദർശനത്തേയും സമീപനത്തേയും കുറിച്ച് കൊസാമ്പി എഴുതിയ ''അറിയാത്ത വയിലേക്കുള്ള സാഹസികയാത്ര'' എന്ന ഒരു പ്രബന്ധത്തിൽ നിന്നു സംഗ്രഹിച്ച് ചേർത്തിട്ടുള്ള ആമുഖോപന്യാസം പുസ്തകത്തിലേക്കുള്ള നല്ലൊരു കവാടമാണ്. ''ഇന്ത്യയിലെ ഫ്യൂഡലിസത്തിന്റെ വികാസം'', ''ഇന്ത്യയിലെ ജാതിയും വർഗവും'', ''അമരകോശത്തിലെ തൊഴിലാളിവർഗം'', ''ഭഗവദ്ഗീതയുടെ ചരിത്രപരമായ വികാസം'', ''ഇന്ത്യൻ ചരിത്രകാലഗണനയ്ക്ക് ഒരു മാർക്സിസ്റ്റ് സമീപനം'' എന്നിങ്ങനെ മൂന്നു ഭാഗങ്ങളിലായി പതിനഞ്ച് പ്രബന്ധങ്ങൾ സമാഹരിച്ചിട്ടുള്ള ഈ കൃതി ചരിത്രവിദ്യാർഥികൾക്കുമാത്രമല്ല സൽഗ്രന്ഥ തൽപരർക്കും ഒഴിച്ചു കൂടാനാവാത്ത നിധിയാണ്.

---

## റഷ്യയെ പിടിച്ചുകുലുക്കിയ നാടകം

( 42 -ാം പേജിൽ നിന്നും തുടർച്ച)

പങ്കെടുക്കാൻ ഞങ്ങളോടാവശ്യപ്പെട്ടു.

ലെനിൻ: പാർട്ടിക്കു വേണ്ടിയോ?

കാമെനേവ്: നിങ്ങൾ സ്ററാലിനെതിരെ പൊരുതി. പക്ഷേ, പാർട്ടി നിങ്ങളോടൊപ്പം നിന്നില്ല. നിങ്ങളുടെ അനുയായികൾ നിങ്ങളുടെ ആശയങ്ങളിൽനിന്നും അടർന്നു മാറി പാർട്ടിയോടു കൂറു പ്രഖ്യാപിച്ചു. ഇപ്പോൾ, ട്രോട്സ്കിയും കാമെനേവും സിനോവ്യേവും ചേർന്ന് എതിർപ്പുകളെ എങ്ങനെ അമർത്തി എന്ന് അവരെയെല്ലാം കാട്ടിക്കൊടുക്കണം.

സിനോവ്യേവ്: ട്രോട്സ്കിയുടെ നിർദ്ദേശപ്രകാരം ഞങ്ങൾ കിരോവിന്റെ കൊലപാതകം ആസൂത്രണം ചെയ്തു. സ്ററാലിൻ, വോറോഷിലോവ് തുടങ്ങിയ പാർട്ടിനേതാക്കളേയും കൊല്ലാൻ ഞങ്ങൾ പരിപാടിയിട്ടിരുന്നു.

കാമെനേവ്: ഞങ്ങൾ സമ്മതിച്ചതിനെത്തുടർന്നാണ് ഞങ്ങളുടെ ഭാര്യമാരുടെയും കുഞ്ഞുങ്ങളുടെയും സുഹൃത്തുക്കളുടെയും സഖാക്കളുടെയുമൊക്കെ ജീവൻ രക്ഷപ്പെട്ടത്.

സിനോവ്യേവ്: വ്ളാഡിമിർ ഇല്ലിച്ച്, അപ്പോഴേക്കും ശാരീരികമായും, മാനസികമായും ഞങ്ങൾ തളർന്നുപോയിരുന്നു.

കാമെനേവ്: എല്ലാ പോളിററ് ബ്യൂറോ അംഗങ്ങളുടെയും മീററിംഗിൽവച്ച് തന്റെ വാഗ്ദാനങ്ങളെല്ലാം പാലിക്കാമെന്ന് സ്ററാലിൻ ഉറപ്പു നല്കിയാൽ മാത്രം ഞങ്ങൾ സമ്മതിക്കാമെന്ന് യഗോദയോട് ഞങ്ങൾ പറഞ്ഞിരുന്നു.

സിനോവ്യേവ്: ഞങ്ങളെ അദ്ദേഹത്തിന്റെ ക്രെംലിനിലെ ഓഫീസിൽ കൂട്ടിക്കൊണ്ടുചെന്നപ്പോൾ, പോളിററ് ബ്യൂറോ അംഗങ്ങളായി അവിടെ സ്ററാലിനും വൊറോഷിലോവും മാത്രമാണുണ്ടായിരുന്നത്. അവർ ഇരിക്കുകയായിരുന്നു. ഞങ്ങൾ മുറിയുടെ മദ്ധ്യത്ത് നിന്നു. എല്ലാവരും നിശ്ശബ്ദരായിരുന്നു. ഒടുവിൽ സ്ററാലിൻ ഞങ്ങൾക്ക് സീററുകൾ കാട്ടിത്തന്നു.

(പ്രകാശം മാറുന്നു.)

(അവസാനിച്ചു)

---

## എണ്ണപ്പാടത്ത് വീണ്ടും

( 30-ാം പേജിൽ നിന്നും തുടർച്ച)

ന്നു ഹജ്ജുമ്മയുടെ പോക്കുംവരവും.

അവറാനും കൌജുതാത്തയും ഓടിവന്നതാണ്. കണ്ടപാടെ അവറാൻ വിളിച്ചുകൂവി.

''ഹജ്ജുമ്മ മഹാകള്ളത്തിയാണ്. ഒരു പെണ്ണ് ചീപ്പ വറാൻ.''[51]

കൌജുതാത്ത ചിരിച്ചു. കൌജുതാത്ത അട്ടഹസിച്ചു. ചിരിയോ ചിരി. ചിരി നിറുത്താൻ കഴിയുന്നില്ല. തിത്തിബിതാത്തയെ വിളിച്ചു കൂവി.

''എടീ അഞ്ച മൊല്ലാച്ചിനെ ഇങ്ങോട്ടു കൊണ്ടുവാ. കാണട്ടേ ഓള് ഈ പെരുങ്കള്ളത്തിന്റെ മുഖം.''

എന്നിട്ട് മുഖം നന്നായി നോക്കി കൌജുതാത്ത. ഹജ്ജുമ്മയുടെ കൈകാലുകൾ അയഞ്ഞുകിടന്നിരുന്നു. ഉണ്ടക്കണ്ണുകൾ തുറിച്ചുനിന്നിരുന്നു. താടി അയഞ്ഞുപോയിരുന്നു. അതു കണ്ടപ്പോൾ കൌജുതാത്തക്ക് പാവം തോന്നി. എന്തായാലും ഒരു പെണ്ണല്ലേ. തട്ടം കീറിതലയ്ക്ക് നാടകെട്ടാൻ മിനക്കെടുകയായിരുന്നു. തിത്തിബിതാത്ത തല നേരെയാക്കിവച്ചു. കീഴ്ത്താടി അടുപ്പിക്കുന്നു. കൈയിൽ മുള്ളുകുത്തുന്നതുപോലെ തോന്നി. തിത്തിബിതാത്തയ്ക്ക് ഒരു ഒരം.

''അബറാനെ'' തിത്തിബിതാത്ത ക്ളേശിച്ചു പറഞ്ഞു: ''ആ തുണിയൊന്നു നീക്കി നോക്ക്യാനിം.''

റബ്ബേ, കൂട്ടവിളിയാണ് ആണുങ്ങളുടെ ചുണ്ടത്തുനിന്നു വന്നത്. കാരണമുണ്ടായിരുന്നു.

ഹജ്ജുമ്മ ഹജ്ജ് ചെയ്തിരുന്നില്ല.

ഹജ്ജുമ്മ ഉമ്മയും ആയിരുന്നില്ല.

ഹജ്ജുമ്മ പുരുഷനായിരുന്നു.

അവസാനിച്ചു

---

[37] ബാണതു = കല്യാണം കഴിച്ചത്
[38] തൌക്കുശ = ചെറിയ പ്ളെയിററ്
[39] നല്ലണ്ണിം = ശുദ്ധവെള്ളം
[40] ഉമ്മത്തീങ്ങൾ = അനുയായികൾ
[41] ആലിം = പണ്ഡിതൻ
[42] മാത്താവ്, ബയ്തിനിങ്ങുചുരുൾ = വിശേഷപ്പെട്ട പട്ടുതുണികൾ
[43] കുററൂശ = പിരിവെടുക്കൽ
[44] ഖാലള്ളാഹ് ഹിസവചൽ = അല്ലാഹു പറഞ്ഞിരിക്കുന്നു
[45] ഐബ് = നാണക്കേട്
[46] ബിഷായം = സംഭാഷണവിഷയം
[47] ബിദ് അത്ത = ഏകദൈവമായ അല്ലാഹുവിന്റെ സിദ്ധികളിൽ പങ്കുചേർക്കൽ
[48] മസ്താകുക = ലഹരി ബാധിക്കുക
[49] പാഹം = ഭാഗം
[50] ബെട്ടേട്ട = പൊട്ടട്ടോ
[51] ചീപ്പവറാൻ = പ്രസിദ്ധനായ പഴയകാലത്തെ കള്ളൻ